# മാറാനായപ്പെരുന്നാളുകൾ.

(ശ്രേഷ്ഠാനുമതിയോടുകൂടി പ്രസിദ്ധപ്പെടുത്തുന്നത്)


ഗ്രന്ഥകർത്താവ്,

മുളയിരിക്കൽ പൌലൂസ് ശെമ്മാശ്ശൻ.



ഒന്നാംപതിപ്പ് കോപ്പി 1000.

1933.

എസ്സ്. ജി. പ്രസ്സ്, പാവൂർ.

# വിഷയവിവരം.

# മുഖവുര.

'മാറാനായപ്പെരുന്നാളുകൾ' എന്ന ഈ ചെറുപുസ്തകം സത്യക്രിസ്തീയക്ക് വിശിഷ്യാ സൺഡേസ്കൂൾ അദ്ധ്യേതാക്കൾക്ക് പ്രയോജനകരമായിരിക്കും എന്ന് ഞാൻ വിശ്വസിക്കുന്നു.

ഈ പുസ്തകം പരിശോധിച്ച് പര്യാപ്തങ്ങളായ വ്യത്യാസങ്ങൾ ചെയ്തുതന്ന എന്റെ മല്പാൻ ദിവ്യശ്രീ എം. ററി. ഇട്ടീരാ കത്തനാർ അവർകളോടുള്ള എന്റെ കൃതജ്ഞതയെ പ്രത്യേകം ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

തൃക്കുന്നത്തുസിമ്മനാരി,
3—7—1933.

എന്ന്, ഗ്രന്ഥകർത്താവ്.

# ദൈവകൃപയാൽ

അങ്കമാലി കൊച്ചി മെത്രാസന ഇടവകകളുടെ പൌലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായിൽനിന്ന്

(മുദ്ര)

നമ്പർ 44

നമ്മുടെ വാത്സല്യവാനായ മുളയിരിക്കൽ പൌലൂസ് ശെമ്മാശ്ശന്നു വാഴ്വ്.

പ്രിയനെ; താൻ എഴുതിയിട്ടുള്ള 'മാറാനായപ്പെരുനാളുകൾ' എന്ന പുസ്തകം നാം വായിച്ചുനോക്കി. ശക്ത്യാനുസരണമുള്ള തന്റെ ഈ പരിശ്രമത്തിൽ നാം സന്തോഷിക്കുന്നു. ആത്മപോഷണത്തിനുതകുന്ന മതാചാരങ്ങളെ അനുഷ്ഠിക്കുന്നതിനാൽ ലഭിക്കുന്ന മനഃസംസ്കാരത്തിനും വിശുദ്ധജീവിതത്തിനും ഉള്ള ഒരു പ്രേരണാശക്തി ഇതുമൂലം നമ്മുടെ സഭയുടെമക്കൾക്കുണ്ടായി കാണ്മാൻ നാം ആഗ്രഹിക്കുന്നു. സൺഡേസ്കൂൾ കുട്ടികൾക്ക് ഇതു് പ്രത്യേകാൽ ഉപയോഗപ്രദമാണ്.

വി: സഭയുടെ ആത്മീയപ്രയോജനത്തിനായി ഇതിലും ഉപരിയായ പരിശ്രമങ്ങൾ താൻ ചെയ്തുകാണ്മാൻ നാം വാഞ്ഛിക്കുകയും തന്നെ ആശീർവ്വദിക്കുകയും ചെയ്യുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും തന്റെ മേൽ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ!

എന്ന്,

1933ന് 1108 മിഥുനം 16-ാംനു-

ആലുവാ തൃക്കുന്നത്തു സെമിനാരിയിൽനിന്നും

(ഒപ്പ്)

# മാറാനായപ്പെരുന്നാളുകൾ.

മാറാനായപ്പെരുന്നാളുകൾ മൂന്ന തരത്തിലായി വിഭാഗിക്കപ്പെട്ടിരിക്കുന്നു. 1. മാറാനായപ്പെരുന്നാളുകൾ (നമ്മുടെ രക്ഷകനാകുന്ന യേശുമ്ശീഹായുടെ രക്ഷണ്യമായ പെരുന്നാളുകൾ) 2. മാറാനായപ്പെരുന്നാളുകളുടെക്രുടെ കണക്കിടേണ്ടതായ പെരുന്നാളുകൾ. 3. മാറാനായപ്പെരുന്നാളുകൾപോലെ ആചരിക്കേണ്ടതായ പെരുന്നാളുകൾ.

മാറാനായപ്പെരുന്നാളുകളിൽ സത്യവിശ്വാസികൾ പള്ളിയിൽ ഹാജരായി ദിവ്യശുശ്രൂഷകളിൽ സംബന്ധിപ്പാനും ലോകകാര്യങ്ങളിൽനിന്ന ഒഴിഞ്ഞ് ആത്മീയകാര്യങ്ങളിൽ ഉററിരിപ്പാനും ചുമതലക്കാർ ആകുന്നു.

മാറാനായപ്പെരുന്നാളുകളുടെക്രുടെ കണക്കിടേണ്ടതായ പെരുന്നാളുകളിൽ ലൌകികവേലകളിൽനിന്ന് വിമുക്തരായി പള്ളിയിലെ ദിവ്യശുശ്രൂഷകളിൽ സംബന്ധിക്കുകയും അദ്ധ്യാത്മീയകാര്യങ്ങളിൽ ഉത്സുകരായിരിക്കുകയും ചെയ്യുവാൻ നാം നിർബന്ധിതരാകുന്നു.

മാറാനായപ്പെരുന്നാളുകളെപ്പോലെ ആചരിക്കേണ്ടതായ പെരുന്നാളുകളിൽ പള്ളിയിൽ ഹാജരായി ദിവ്യശുശ്രൂഷകളിൽ പങ്കുകൊണ്ടതിൻെറ ശേഷം ലൌകികവേലകൾ ചെയ്യുന്നതു കുററകരമായിരിക്കയില്ല.

മേൽപ്പറഞ്ഞ മൂന്നിലേതെങ്കിലും തരത്തിലുള്ള മാറാനായപ്പെരുന്നാളുകൾ ബുധനാഴ്ചയൊ വെള്ളിയാഴ്ചയൊ വ

നാൽ ഭക്ഷണത്തിൽ നോമ്പില്ലെന്നും എന്നാൽ മററു സം ഗതികളിലുള്ള വ്രതം ലംഘിക്കുവാൻ ന്യായമില്ലെന്നും വി: സഭ പഠിപ്പിക്കുന്നു.

പരിശുദ്ധ ഞായറാഴ്ച ഒന്നാംതരത്തിലുള്ള മാറാനായ പ്പെരുന്നാളാകുന്നു എന്നതു സ്പഷ്ടംതന്നെ.

ഈ മൂന്നു വിധത്തിലുള്ള പെരുന്നാളുകളെ അതാതി ൻെറ നിയമാനുസരണം ആചരിക്കാത്തവർ ശിക്ഷാർഹ ന്മാരത്രെ.

# 1. വചനിപ്പ്.

"നീ ഗർഭംധരിച്ച് ഒരു മകനെ പ്രസവിക്കും
അവന്ന് യേശു എന്ന് പേർ വിളിക്കേണം"
(ലൂക്കോ: 1-13)

ഈ പെരുന്നാൾ *ക്രുദൊശ്ഈത്തൊ തുടങ്ങി നാലാം ഞായറാഴ്ചയും മീനം 25-ാംനു-യും ആചരിച്ചുവരുന്നു. ഇ തു മാറാനായപ്പെരുന്നാളാകുന്നു. ഈ കർത്തൃദിവസം നാം ലോകജോലികളിൽ പ്രവേശിക്കാതെ പള്ളിയിൽ ഹാജരാ യി ദിവ്യശുശ്രൂഷകളിൽ സംബന്ധിക്കുകയും ആത്മീയകാര്യ ങ്ങളിൽ ശ്രദ്ധാലുക്കളായിരിക്കുകയും ചെയ്യുവാൻ ചുമതല ക്കാർ ആകുന്നു.

* വി: സഭയുടെ ശുദ്ധീകരണം (ഒരുക്കം) എന്നാകുന്നു അർത്ഥം. സ കല പള്ളിക്രമങ്ങളുടേയും ആരംഭം ക്രുദൊശ്ഈത്തൊ ഞായറാഴ്ച മുത ലാകുന്നു. തുലാമാസം 30-ാംനു-യൊ 31-ാംനു-യൊ ഞായറാഴ്ച ആയി വന്നാൽ ആ ദിവസമൊ അല്ലാത്തപക്ഷം വൃശ്ചികത്തിലെ ആദ്യ ഞായ റാഴ്ചയൊ ക്രുദൊശ്ഈത്തൊ ആകുന്നു.

മീനം 25-ാംനു- മിക്കവാറും വലിയനോമ്പിലായിരിക്കും. ചിലപ്പോൾ കഷ്ടാനുഭവാഴ്ചയിലും വരും. കുർബാന അണപ്പാൻ അനുവാദമില്ലാത്ത ദിവസമായിരുന്നാലും അന്നു വി: കുർബാന ചൊല്ലി പെരുന്നാൾ ആചരിക്കുവാൻ വി: സഭ പഠിപ്പിക്കുന്നു.

ഗബ്രീയേൽ മാലാഖ വി: കന്യകമറിയാമിന്നു പ്രത്യക്ഷപ്പെട്ട് നമ്മുടെ രക്ഷകനാകും മ്ശീഹാതമ്പുരാൻ അവളിൽ പരിശുദ്ധാത്മശക്തിയാൽ ഉല്പാദിപ്പാൻ പോകുന്നു എന്ന വാർത്ത അറിയിച്ചതിന്റെ സ്മാരകദിനമായിട്ടാകുന്നു വി: സഭ ഈ പെരുന്നാൾ ആഘോഷിക്കുന്നത്.

ദൈവപുത്രൻ വി: കന്യകയിൽ അവതാരം ചെയ്യുവാൻ പോകുന്ന വിവരം ഗ്രഹിച്ച ഉടൻ അവൾ തന്നെത്താൻ താഴ്ത്തി "ഇതാ ഞാൻ കർത്താവിന്റെ ദാസി നിന്റെ വചനപ്രകാരം എനിക്കു ഭവിക്കട്ടെ" എന്നു സമ്മതംപറഞ്ഞതായി വി: വേദത്തിൽ നാം വായിക്കുന്നു. (ലൂക്കാ: 1-38) ഇതിൽനിന്നും ദൈവമാതാവിന്റെ സ്വഭാവഗുണങ്ങളായ സ്തുത്യർഹമായ താഴ്മ സ്ഥിരവിശ്വാസം മുതലായവ വെളിപ്പെടുന്നു. ആത്മീയജീവിതാഭിവൃദ്ധിക്ക് പര്യാപ്തങ്ങളായ ഈ വിശിഷ്ടഗുണങ്ങളെ നമ്മുടെ ജീവിതത്തിൽ അനുഭവപ്പെടുത്തി ഒരു മാതൃകാജീവിതം നയിപ്പാൻ നാം ശ്രമിക്കണം.

## 2. ജനനം.

"അവൾ ആദ്യജാതനായ മകനെ പ്രസവിച്ച് കീറത്തുണികൾചുററി വഴിയമ്പലത്തിൽ അവർക്കു സ്ഥലം ഇല്ലായ്കയാൽ പുൽക്കൂട്ടിൽ കിടത്തി."
(ലൂക്കാ: 2-7)

ഈ പെരുന്നാൾ കൊണ്ടാടിവരുന്നതു് ഇരുപത്തിഅഞ്ചുനോമ്പു വീടുന്ന ദിവസം ആയ ധനു 25-ാംനു-യാകുന്നു. ഇതു് ഒരു മാറാനായപ്പെരുന്നാൾ അത്രെ. ഈ കടദിവസം ലോകവേലകളിൽ പ്രവേശിക്കാതെ പള്ളിയിൽഹാജരായി ദിവ്യശുശ്രൂഷകളിൽ സംബന്ധിക്കുകയും ആത്മീയകാര്യങ്ങളിൽ ഉത്സുകരായിരിക്കുകയും ചെയ്യുവാൻ നാം കടപ്പെട്ടവരാകുന്നു.

ആദാമ്യപാപംമൂലം മനുഷ്യവൎഗ്ഗം സാത്താനു അടിമപ്പെട്ടു. സാത്താൻെറ അടിമയിൽ കിടന്നു വലയുന്ന മനുഷ്യജാതിയുടെ രക്ഷാൎത്ഥം ത്രിത്വത്തിൽ ഒരുവനാകും പുത്രൻതമ്പുരാൻ വി: കന്യകയിൽനിന്നു മനുഷ്യനായി ജനിച്ചു. ഈ മഹാദിനത്തിൻെറ സ്മാരകമായിട്ടു് ഇരുപത്തിഅഞ്ചുനോമ്പു വീടുന്ന ദിവസമാകുന്നു വി: സഭ ഈ പെരുന്നാൾ ആഘോഷിക്കുന്നതു്.

ഈ ദിവസത്തെ *ശുശ്രൂഷകൾ രാത്രിയിൽ ഒരുമണിക്കുശേഷമാകുന്നു നടത്തുന്നതു്. ദൈവം ദഹിപ്പിക്കുന്ന അഗ്നിയാകുന്നു (ഏശാ: 29-6.) അഗ്നിയാകുന്ന തന്നെ സദൃശപ്പെടുത്തി തീജ്വാലയുടെ ശുശ്രൂഷ നടത്തുന്നു.

പുത്രൻതമ്പുരാൻ തൻെറ മനുഷ്യാവതാരത്തിനു് ശുദ്ധീകരിച്ച ഉദരം ഒരു പാവപ്പെട്ട കന്യകയുടേതായിരുന്നു എന്നും രാജാധിരാജാവായ തൻെറ ജനനസ്ഥലം മൃഗങ്ങളുടെ തൊഴുത്തു് ആയിരുന്നു എന്നും നാം ഗ്രഹിക്കണം. ക്രിസ്ത്യാനി താഴ്മയുള്ളവൻ ആയിരിക്കണം എന്നു് ക്രിസ്തു തൻെറ ജനനംമുതലെ പഠിപ്പിക്കുന്നു.

---

* പ്രാൎത്ഥനാശുശ്രൂഷയല്ലാതെ മറ്റൊന്നും കാണപ്പെടുന്നില്ല.

# 3. ദനഹ.

## (കത്താവിൻെറ മാമൂദീസാപ്പെരുന്നാൾ)

"യേശു സ്നാനം ഏററ ഉടനെ വെള്ളത്തിൽനിന്നു കരേറി; അപ്പോൾ ഇതാ സ്വൎഗ്ഗം അവനുതുറന്നു് ദൈവാത്മാവു പ്രാവുപോലെഇറങ്ങി തൻെറ മേൽ വരുന്നതു് അവൻ(യൂഹാന്നോൻ സ്നാപകൻ) കണ്ടു." (മത്താ: 3-16)

ഈ പെരുന്നാൾ വി: സഭ ആഘോഷിക്കുന്നതു് മകരം 6-ാംനു- ആകുന്നു. ഇതു് മാറാനായപ്പെരുന്നാളാകയാൽ ഈ ദിവസത്തിൽ ലോകവേലകളിൽനിന്നു ഒഴിഞ്ഞു് പള്ളിയിൽ ഹാജരായി ദിവ്യശുശ്രൂഷകളിൽ സംബന്ധിക്കുകയും ആത്മീയകാൎയ്യങ്ങളിൽ ഉത്സുകരായിരിക്കുകയും ചെയ്യുവാൻ സത്യവിശ്വാസികൾ നിർബന്ധിതരാകുന്നു.

നമ്മുടെ രക്ഷകനാകും മ്ശീഹാതമ്പുരാൻ യൂഹാന്നോൻ സ്നാപകനാൽ യൂൎദ്ദനാൻനദിയിൽ വച്ചു് വി: മാമൂദീസാ സ്വീകരിച്ചതിൻെറ സ്മാരകദിനമായിട്ടാകുന്നു വി: സഭ ഈ പെരുന്നാൾ ആഘോഷിക്കുന്നതു്.

ഈ ദിവസം നമ്മുടെ കത്താവിൻെറ മാമൂദീസായെ അനുസ്മരിപ്പിക്കുന്ന പ്രത്യേക ശുശ്രൂഷയിൽ വെള്ളം വാഴ്ത്തുന്നുണ്ടു്. കുർബാന കഴിഞ്ഞു് വാഴ്ത്തപ്പെട്ട വെള്ളം ജനങ്ങൾ കുടിക്കുകയും ആവശ്യമുള്ളവർ അവരവരുടെ ഭവനങ്ങളിലേക്കു വാഴ്വിന്നായിട്ടു് കൊണ്ടുപോകുകയും ചെയ്യുന്നു.

ത്രിത്വത്തിൽ ഒരുവനായ പുത്രൻതമ്പുരാൻ സ്നാനമേററതിൽനിന്നും മാമൂദീസായുടെ ആവശ്യകതയെ തെളിയിച്ചു. ക്രിസ്ത്യാനികൾ മതപരമായ സകല ആചാരനടപടികളും നിവൃത്തിപ്പാൻ ചുമതലക്കാർ ആകുന്നു എന്നു് ഇതിൽനിന്നും പഠിക്കുന്നു. ഇതു് ത്രീത്വം വെളിപ്പെട്ട ദിവസവുമാകുന്നു.

# 4. മായൽത്തൊ

(കത്താവിൻെറ ദൈവാലയപ്രവേശനപ്പെരുന്നാൾ)

"പൈതലായ യേശുവിനെ അവൻെറ മാതാപിതാക്കന്മാർ ന്യായപ്രമാണത്തിൽ എഴുതപ്പെട്ടിരുന്നപ്രകാരം അവനുവേണ്ടി (ബലിഅപ്പിക്കവാനായിട്ട്) കൊണ്ടുവന്നു." (ലൂക്കോ: 2-27)

വി: സഭ ഈ പെരുന്നാൾ ആഘോഷിക്കുന്നതു് കുംഭം 2-ാംനു- ആകുന്നു. ഇതു് മാറാനായപ്പെരുന്നാളാകുന്നു. ഈ കത്തൃദിവസം സത്യവിശ്വാസികൾ ഭൗമികവേലകളിൽ ഏപ്പെടാതെ പള്ളിയിൽ ഹാജരായി ദിവ്യശുശ്രൂഷകളിൽ സംബന്ധിപ്പാൻ ചുമതലക്കാർ ആകുന്നു.

യേശുവിനെ തൻെറ മാതാപിതാക്കന്മാർ യറുശലേം ദൈവാലയത്തിലേക്ക കൊണ്ടുപോയി * മോശെകന്യായപ്രമാണപ്രകാരം യഹോവയ്ക്കായി സമപ്പിച്ചതിൻെറ സ്മാരകദിനമായിട്ടാകുന്നു വി: സഭ ഈ പെരുന്നാൾ ആഘോഷിക്കുന്നതു്. വൃദ്ധനായ ശെമഓൻെറ ഓമ്മയും ഈ ദിവസത്തിൽതന്നെ കഴിക്കുന്നു.

മ്ശീഹാതമ്പുരാൻ നമ്മുടെ രക്ഷയ്ക്കുവേണ്ടി കാഴ്ചവയ്ക്കപ്പെട്ടുകയും വൃദ്ധനായ ശെമഓനാൽ വഹിക്കപ്പെട്ടുകയും ചെയ്തു. നാം നമ്മുടെ ആന്തരീയഭുജങ്ങളിൽ തന്നെ വാത്സല്യിച്ച് വൃദ്ധനായ ശെമഓനോടും † ദീഘദശിനിയായ ഹന്നായോടുംക്രുടെ തന്നിൽ സന്തോഷിച്ചു ആനന്ദിപ്പാൻ യോ

---

* യിസ്രായേൽമക്കളുടെ ഇടയിൽ മനുഷ്യനിലും മൃഗജീവനിലും ഗർഭം തുറന്നു ജനിക്കുന്ന കടിഞ്ഞൂലിനെ ഒക്കെയും എനിക്ക ശുദ്ധമാക്കുക (നിയമിക്കുക) അതു എനിക്കുള്ളതു്." (പുറപ്പാ: 13-2)

† ലൂക്കോ: 2-36-38)

ഗ്യരായിത്തീരുകയും തൻെറ മഹത്വപ്രത്യക്ഷതക്കായി കാത്തിരിക്കുകയും തന്നെ എതിരേല്ക്കത്തക്കവിധത്തിൽ വിശുദ്ധരായിത്തീരുകയും ചെയ്യണം.

ഈ ദിവസത്തിൽ ഒരു പ്രത്യേകക്രമമുണ്ട്; അതു മലങ്കരസഭക്കു ലഭിച്ചിട്ടില്ല. (നടപടിക്രമത്തിലെ കല്പന.)

# 5. മറുരൂപം.

## (കൂടാരപ്പെരുന്നാൾ)

"ആറു ദിവസം കഴിഞ്ഞിട്ട് യേശു പത്രോസിനേയും യാക്കോബിനേയും യൂഹാന്നോനേയുംകൂട്ടി ഒരു ഉയന്ന മലയിലേക്ക് തനിച്ചു കൊണ്ടു പോയി അവരുടെ മുമ്പാകെ രൂപാന്തരപ്പെട്ടു." (മക്കോ: 9-2)

വി: സഭ ഈ പെരുന്നാൾ കൊണ്ടാടുന്നത് ചിങ്ങം 6-ാംനു- ആകുന്നു. ഇതു് ഒരു മാറാനായപ്പെരുന്നാളത്രെ. ഈ ദിവസം സത്യവിശ്വാസികൾ ലൌകികവേലകളിൽനിന്ന് പിൻമാറി പള്ളിയിലെ ദിവ്യശുശ്രൂഷകളിൽ സംബന്ധിക്കുകയും ആത്മീയകാര്യങ്ങളിൽ ഉൾപ്പെട്ടിരിക്കുകയും ചെയ്യുവാൻ വി: സഭ പഠിപ്പിക്കുന്നു.

ഈ പെരുന്നാൾ യിഹൂദന്മാരും ആചരിച്ചുവന്നു. അവർ കൂടാരത്തിൽ വസിച്ചിരുന്നതിൻെറ ഓമ്മയെ സൂചിപ്പിച്ചായിരുന്നു ഈ പെരുന്നാൾ ആഘോഷിച്ചിരുന്നതു്. അവരുടെ ആചാരദിവസം തുലാമാസം 10-ാംനു- ആകുന്നു.

നമ്മുടെ കത്താവ് തൻെറ ശിഷ്യഗണങ്ങളിൽനിന്ന് പത്രോസ്, യാക്കോബ്, യൂഹാന്നോൻ എന്നിവരെ കൂട്ടികൊണ്ട് താബോർ മലയിലേക്കു പോയി അവരുടെ മുമ്പാകെ രൂപാന്തരപ്പെട്ടതിൻെറ സ്മാരകമായിട്ടാകുന്നു വി: സഭ ഈ പെരുന്നാൾ ആഘോഷിക്കുന്നതു്.

പത്രോസിനേയും യാക്കോബിനേയും യൂഹാനോനേയും നമ്മുടെ രക്ഷകനാകും മ്ശിഹാതമ്പുരാൻ കൂട്ടിക്കൊണ്ടു പോയതുപോലെ നമ്മെ തന്റെ അടുക്കലേക്കു ആകൎഷിക്കത്തക്കവിധത്തിൽ നാം വിശുദ്ധരായിതീരണം.

ക്രിസ്തുവിൻ രൂപാന്തരസമയം മരിച്ചവരുടെ പ്രതിനിധിയായി മോശയും ജീവനുള്ളവരുടെ പ്രതിനിധിയായി ഏലിയായും കാണപ്പെട്ടു. രക്ഷകന്റെ നിൎയ്യാണത്തെ സംബന്ധിച്ചുള്ള ആലോചന ഈ അവസരത്തിൽ അവരുമായി ഉണ്ടായി. ഏലിയായുടെ അഭിപ്രായം മരിക്കണം എന്നും, മോശയുടെ അഭിപ്രായം പാതാളത്തിൽ വന്ന് മരിച്ചവരുടെ ഇടയിൽ വേല ചെയ്യണം എന്നും ആയിരുന്നു.

ദൈവം തന്റെ പരിശുദ്ധന്മാരുടെ ആലോചനകൾ സ്വീകരിക്കുന്നുണ്ട് എന്നു ഇതിൽനിന്നും നാം പഠിക്കുന്നു.

## 6. * ഉൗശാന.

"അവന്റെ മുമ്പും പിമ്പും ഉണ്ടായിരുന്നവർ അട്ടഹസിച്ചു പറഞ്ഞു. ഉൗശാന, കൎത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവനാകുന്നു. നമ്മുടെ പിതാവായ ദാവീദിന്റെ വരുന്നതായ രാജ്യവും വാഴ്ത്തപ്പെട്ടതാകുന്നു. ഉയരങ്ങളിൽ ഉൗശാന. (മർക്കോ: 11-9, 10)

വലിയനോമ്പിൽ § 'സമിയൊ ഞായറാഴ്ച' കഴിഞ്ഞു വരുന്ന ഞായറാഴ്ച(7-ാം ഞായറാഴ്ച)യാകുന്നു വി: സഭ ഈ

* ഇതു് ഒരു എബ്രായപ്പദമാകുന്നു. പുകഴ്ച, സ്തുതി എന്നീ അൎത്ഥങ്ങൾ ഇതിന്നുണ്ട്.

§ നമ്മുടെ കൎത്താവ്, ജനനാൽതന്നെ കുരുടനായിരുന്നവനെ സൌഖ്യമാക്കിയതിന്റെ ഓൎമ്മ കഴിക്കുന്ന ദിവസം, നോമ്പിന്റെ 6-ാം ഞായറാഴ്ച.

പെരുന്നാൾ കൊണ്ടാടിവരുന്നത്. എങ്കിലും സമിയൊ ന്തൊയറാഴ്ച കഴിഞ്ഞുവരുന്ന തിങ്കൾ, ചൊവ്വാ, ബുധൻ, വ്യാഴം ഈ ദിവസങ്ങളും ഊശാന ദിവസങ്ങളായി വി: സഭ സ്വീകരിച്ചിരിക്കുന്നു. ഈ ദിവസങ്ങളിൽ നടത്തുന്ന പ്രാൎത്ഥനകളും ഊശാന പ്രാൎത്ഥനകൾതന്നെയാകുന്നു.

ഈ കൎത്തൃദിവസത്തിൽ സത്യവിശ്വാസികൾ ലൌകികജോലികളിൽ ഏൎപ്പെടാതെ പള്ളിയിൽ ഹാജരായി ദിവ്യശ്രുശ്രൂഷകളിൽ സംബന്ധിപ്പാൻ നിൎബന്ധിതരാകുന്നു.

ക്രിസ്തു ഊറിശ്ലേം ദൈവാലയത്തിലേക്ക് കഴുതമേൽ കയറി യാത്രചെയ്തതിന്റെ സ്മാരകദിവസമായിട്ടാകുന്നു വി സഭ ഈ പെരുന്നാൾ ആഘോഷിക്കുന്നത്.

ഈ ദിവസത്തെ പ്രത്യേകശ്രുശ്രൂഷയിൽ കുരുത്തോല വാഴ്ത്തലും ഊറിശ്ലേംകുട്ടികളെ അനുകരിച്ച് ഓലകൾ കയ്യിൽപിടിച്ച് സകലരുംകൂടി പള്ളിക്കു ചുററും നടത്തുന്ന പ്രദിക്ഷണവും ഉണ്ട്. വാഴ്ത്തപ്പെട്ട കുരുത്തോലകൾ ആവശ്യക്കാർ തങ്ങളുടെ ഭവനങ്ങളിലേക്ക് അനുഗ്രഹത്തിനായി കൊണ്ടുപോകുന്നു.

രക്ഷകൻ ഊറിശ്ലേമിലേക്ക് പ്രവേശിച്ചപ്പോൾ ശിശുക്കളും പൈതങ്ങളും തന്നെ എതിരേററു. അവർ സൈത്തിന്റേയും ഒക്ലാകളുടേയും കൊമ്പുകളാൽ രക്ഷകനെ മഹത്വപ്പെടുത്തി. തന്റെ രണ്ടാമത്തെ എഴുന്നെള്ളത്തിങ്കൽ മഹത്വത്തിൻകൊമ്പുകളെ പിടിച്ച് തന്നെ എതിരേല്പാനും തനിക്കു സ്തുതിപാടുവാനും നാം യോഗ്യരായിത്തീരണം എന്ന് ഇതിൽനിന്നും പഠിക്കുന്നു.

# 7. * പെസഹാ.

"അവർപോയി തങ്ങളോടു പറഞ്ഞതുപോലെ കണ്ടു, പെസഹാ ഒരുക്കി" (ലൂക്കോ: 22-13)

"എന്നാൽ അവർ ഭക്ഷിക്കുമ്പോൾ യേശു അപ്പമെടുത്തു് വാഴ്ത്തി കണ്ടിച്ചു തൻെറ ശിഷ്യന്മാക്കു കൊടുത്തു് അരുളിച്ചെയ്തു: നിങ്ങൾ വാങ്ങി ഭക്ഷിപ്പീൻ, ഇതു് എൻെറ ശരീരമാകുന്നു. പിന്നെ പാനപാത്രം എടുത്തു് സ്തോത്രംചെയ്തു് അവക്കു കൊടുത്തു് അരുളിച്ചെയ്തു. വാങ്ങി നിങ്ങൾ എല്ലാവരും കുടിപ്പിൻ" (മത്താ: 26-26, 27)

ഈ പെരുന്നാൾ വി: സഭ ആചരിക്കുന്നതു് ഊശാന ഞായറാഴ്ചകഴിഞ്ഞുവരുന്ന വ്യാഴാഴ്ചയാകുന്നു. ഈ കത്തൃദിവസം സത്യവിശ്വാസികൾ ഭൌമീകകാര്യ്യങ്ങളിൽ ഏപ്പെടാതെ പള്ളിയിലെ ദിവ്യശുശ്രൂഷകളിൽ സംബന്ധിക്കുകയും ആത്മപരമായ കാര്യ്യങ്ങളിൽ ശ്രദ്ധാലുക്കളായിരിക്കുകയും ചെയ്യുവാൻ വി: സഭ നിശ്ചയിച്ചിരിക്കുന്നു.

യഹൂദസഭ ഈ പെരുന്നാൾ ആഘോഷിച്ചുവന്നു. മെസ്രേനിൽനിന്നുള്ള പുറപ്പാടിൻെറ ഓമ്മക്കായിട്ടായിരുന്നു അവർ ഈ പെരുന്നാൾ ആഘോഷിച്ചിരുന്നതു്.

നമ്മുടെ രക്ഷകനാകും മ്ശീഹാതമ്പുരാൻ സെഹിയോൻമാളികയിൽവച്ചു് അപ്പവും വീഞ്ഞും എടുത്തു് സ്തോത്രം ചെയ്തു് അവ തൻെറ ശരീരരക്തങ്ങളെന്നു കല്പിച്ചു് തൻെറ ശിഷ്യന്മാരോടു് ഭക്ഷിപ്പാനും പാനം ചെയ്യുവാനും അരുളിച്ചെയ്തു. വി: കുർബാന സ്ഥാപിച്ചതിൻെറ ഓമ്മദിവസമായിട്ടാകുന്നു വി: സഭ ഈ പെരുന്നാൾ കൊണ്ടാടുന്നതു്.

പ്രധാന മേൽപ്പട്ടക്കാരനൊ മേൽപ്പട്ടക്കാരൊ ഉള്ള സ്ഥലങ്ങളിൽ കാലുകഴുകൽശുശ്രൂഷ നടത്തുന്നതു് ഈ ദി

---

* ഇതു് ഒരു എബ്രായപ്പദമാകുന്നു. സന്തോഷം എന്നത്രെ അത്ഥം.

വസത്തിലാകുന്നു. ഈ ദിവസത്തിൽ, മ്ശീഹാതമ്പുരാൻ കുഷ്ഠരോഗിയായ ശെമഓൻെറ ഭവനത്തിൽവെച്ച് ഒരു സ്ത്രീയാൽ അഭിഷേകം ചെയ്യപ്പെട്ടു. ഈ സംഭവത്തെ അനുസ്മരിച്ച് ഈ ദിവസം മൂറോൻക്രൂദാശ നടത്തുന്ന പതിവും ഉണ്ട്. ഈ ദിവസത്തെ കുർബാനക്കു കൈക്കസ്ത്തൂരി ഇല്ല. (കഷ്ടാനുഭവാഴ്ചയിൽ കൈമുത്തൽ, കൈക്കസ്ത്തൂരി മുതലായി സമാധാനപരമായ യാതൊരു അനുഷ്ഠാനങ്ങളും ചെയ്യുന്നില്ല.) ഈ ദിവസം ആബാലവൃദ്ധം വി: കുർബാന അനുഭവിക്കുന്നു.

ക്രിസ്തു തൻെറ സഭയിൽ ക്രമപ്പെടുത്തിയപ്രകാരം സാധുവായ കൈവെപ്പുള്ള പട്ടക്കാരുടെ കൈകളാൽ വാഴ്ത്തപ്പെടുന്ന അപ്പവും വീഞ്ഞും സാക്ഷാൽ തൻെറ തിരുശരീരരക്തങ്ങളെന്നു സംശയമെന്യെ വിശ്വസിച്ച് അവയെ പാപമോചനത്തിനും നിത്യജീവനുമായി ഭക്ഷിച്ച് പാനം ചെയ്യുവാൻ നാം കടപ്പെട്ടിരിക്കുന്നു.

## 8. ദുഃഖവെള്ളിയാഴ്ച.

(കർത്താവിൻെറ കുരിശുമരണപ്പെരുന്നാൾ)

"അവിടെ അവർ അവനേയും അവനോടുകൂടെ വേറെ രണ്ടു ആളുകളേയും, ഒരുത്തനെ അപ്പുറത്തും ഒരുത്തനെ ഇപ്പുറത്തും യേശുവിനെ നടുവിലുമായി ക്രൂശിച്ചു. (യോഹ: 19-18)

വി: സഭ ഈ പെരുന്നാൾ ആഘോഷിക്കുന്നതു് കഷ്ടാനുഭവാഴ്ചയിലെ വെള്ളിയാഴ്ചയാകുന്നു. ഇതു് മാറാനായപ്പെരുന്നാളാകയാൽ ഈ ദിവസം ലോകവേലകളിൽ പ്ര

വേശിക്കാതെ പള്ളിയിൽ ഹാജരായി ദിവ്യശ്രുശ്രൂഷകളിൽ സംബന്ധിപ്പാൻ വി: സഭ പഠിപ്പിക്കുന്നു.

അധൎമ്മികളും പാപികളുമായ മനുഷ്യവൎഗ്ഗത്തിനുവേണ്ടി വി: ത്രിത്വത്തിൽ ഒരുവനായ പുത്രൻതമ്പുരാൻ യഹൂദന്മാരാൽ ഗോഗുൽത്താമലയിൽവെച്ച് ക്രൂശിക്കപ്പെട്ടു എന്ന ഭയങ്കരവും രക്ഷണ്യവുമായ ദിനത്തെ അനുസ്മരിച്ചു കൊണ്ടാടുന്ന പെരുന്നാളാകുന്നു ഇതു്.

രക്ഷാകരമായ തന്റെ ക്രൂശാരോഹണസൂചകമായി വി: സ്ലീബാവന്ദനവിന്റെ ക്രമം ഈ ദിവസത്തിൽ നടത്തുന്നുണ്ടു്. ഈ ദിവസത്തെ ശ്രുശ്രൂഷ ഉച്ചകഴിഞ്ഞു് നാലുമണിവരെ നീണ്ടുനില്ക്കുന്നു.

മനുഷ്യസ്നേഹത്തെപ്രതി ദൈവം പ്രത്യക്ഷപ്പെടുത്തിയ സ്നേഹം വിസ്മയനീയംതന്നെ. അതു് നമ്മുടെ സ്വന്തനീതിയാലല്ല, തന്റെ കൃപയാൽ അത്രെ ഉണ്ടായിട്ടുള്ളതു്. തന്മൂലം നാം കൃതജ്ഞതയുള്ളവരായി ദൈവത്തെ സ്നേഹിപ്പാൻ ചുമതലക്കാർ ആകുന്നു. "നിങ്ങൾ എന്നെ സ്നേഹിക്കുന്നു എങ്കിൽ എന്റെ കല്പനകളെ ആചരിപ്പീൻ" എന്നുള്ള കൎത്തൃവചനത്തെ നാം അനുകരിക്കുന്നവരായിത്തീരണം.

## 9. ഉയിപ്പ്:

"ക്രൂശിക്കപ്പെട്ട നസ്രായനായ യേശുവിനെ നിങ്ങൾ അന്വേഷിക്കുന്നു; അവൻ ഉയിൎത്തെഴുന്നേററു." (മൎക്കോ: 16-6)

വലിയനോമ്പു വീടുന്ന ഞായറാഴ്ചയാകുന്നു വി: സഭ ഈ പെരുന്നാൾ ആഘോഷിക്കുന്നതു്. ഇതു് ഒരു മാറാനായപ്പെരുന്നാൾ ആകുന്നു. ഈ കൎത്തൃദിവസത്തിൽ ഭൌ

മീകവേലകളിൽനിന്ന വിമുക്തരായി പള്ളിയിലെ ദിവ്യശുശ്രൂഷകളിൽ സംബന്ധിപ്പാൻ നാം ചുമതലക്കാർ ആകുന്നു.

നമ്മുടെ രക്ഷകനാകും മ്ശീഹാതമ്പുരാനെ ദുഷ്ടയഹൂദജനം ക്രൂശിച്ചു. മരിച്ചതിൻെറ ശേഷം തൻെറ രഹസ്യശിഷ്യരായിരുന്ന യൌസേപ്പും നീക്കോദീമോസ്സുംകൂടെ തൻെറ തിരുമേനിയെ കേത്താനശീലയിൽ പൊതിഞ്ഞ് പുതിയ ഒരു കബറിൽ അടക്കം ചെയ്തു. ഉയിപ്പും ജീവനുമാകുന്ന മ്ശീഹാതമ്പുരാൻ മൂന്നാംദിവസം കബറിൽനിന്നും ശരീരത്തോടെ ഉയിർത്തെഴുന്നേററു. തൻെറ മഹത്വവും വിസ്മയനീയവുമായ ഉയിർത്തെഴുന്നേല്പിൻെറ സ്മാരകമായിട്ടാകുന്നു വി: സഭ ഈ പെരുന്നാൾ കൊണ്ടാടുന്നത്.

മ്ശീഹാതമ്പുരാൻെറ ഉയിർത്തെഴുന്നേല്പിൻ സദൃശമായി ഈ ദിവസം വി: സ്ലീബാ ആഘോഷത്തിൻെറ ക്രമം നടത്തുന്നു. ഈ ദിവസത്തെ ക്രമം നടത്തുന്നത് രാത്രി ഒരുമണിയ്ക്കുശേഷമാകുന്നു.

ക്രിസ്തു മഹത്വത്തോടെ പാതാളപ്രവേശനം ചെയ്ത് അവിടെ ഉണ്ടായിരുന്ന ആത്മാക്കളോട് സുവിശേഷിച്ചു. തൻെറ മനുഷ്യാവതാരത്തിൽ ദൃഢവിശ്വാസമുള്ളവരായി തൻെറ പ്രത്യക്ഷതയെ പ്രതീക്ഷിച്ചിരുന്ന ആത്മാക്കളും പ്രത്യേകിച്ചു തന്നിൽ വിശ്വസിച്ച എല്ലാ ആത്മാക്കളും അടിമത്വത്തിൽനിന്ന് ഉദ്ധരിക്കപ്പെട്ടു. രക്ഷകൻെറ മഹത്വത്തോടുകൂടിയ ഉയിർത്തെഴുന്നേല്പിനാൽ സ്വതന്ത്രരായിത്തീന്ന നാം തൻെറ രണ്ടാമത്തെ വരവിൽ മഹത്വത്തിൻ നിലയങ്കി ധരിച്ച് തൻെറ മഹത്വത്തെ കാണ്മാൻതക്കവണ്ണം യോഗ്യന്മാരായിത്തീരുവാൻ ശ്രമിക്കണം.

# 10. സ്വർഗ്ഗാരോഹണം.

"കർത്താവായ യേശു അവരോടു അരുളിച്ചെയ്തശേഷം സ്വർഗ്ഗത്തിലേക്കു കരേറി, ദൈവത്തിന്റെ വലതുഭാഗത്തു് ഇരുന്നു." (മർക്കോ: 16-19)

വി: സഭ ഈ പെരുന്നാൾ ആചരിക്കുന്നതു് ഉയിപ്പു കഴിഞ്ഞു് നാല്പതാംദിവസം വ്യാഴാഴ്ചയാകുന്നു. ഇതു് ഒരു മാറാനായപ്പെരുന്നാളാകയാൽ സത്യവിശ്വാസികൾ ഈ ദിവസം ലോകജോലികളെ വെടിഞ്ഞു് പള്ളിയിൽ ഹാജരായി ദിവ്യശുശ്രൂഷകളിൽ സംബന്ധിക്കണമെന്നു് വി: സഭ പഠിപ്പിക്കുന്നു.

ക്രിസ്തു ഉയിർത്തെഴുന്നേററ ശേഷം നാല്പതുദിവസം ഭൂമിയിൽ സഞ്ചരിച്ചു. നാല്പതാംദിവസം താൻ തന്റെ ശിഷ്യന്മാർ കാൺകെ സ്വർഗ്ഗത്തിലേക്കു കരേറി. അത്ഭുതജനകവും രക്ഷണ്യവുമായ ഈ കരേററത്തിന്റെ ഓർമ്മദിവസമായിട്ടാകുന്നു വി:സഭ ഈ പെരുന്നാൾ ആഘോഷിക്കുന്നതു്.

വി: മദ്ബഹായിൽ മ്ഌനൊത്തോയിന്മേൽ നാട്ടിയിരിക്കുന്ന കുരിശു്, തന്റെ സ്വർഗ്ഗാരോഹണസൂചകമായി വി: കുർബാനസമയത്തു് 'ബസ്മൽക്കോ'യുടെശേഷം എടുത്തു പ്രാർത്ഥനയോടുകൂടെ ആഘോഷിച്ചു് മാററിവയ്ക്കുന്നതിനുള്ള ശുശ്രൂഷ ഈ ദിവസം നടത്തുന്നു.

ക്രിസ്തു ഇപ്പോൾ പിതാവിന്റെ മുമ്പാകെ തന്റെ ബലിയുടെരക്തം കാണിച്ചുകൊണ്ടു് നമുക്കുവേണ്ടി മാദ്ധ്യസ്ഥം വഹിക്കുന്നു. നാം നന്ദിയുള്ളവരായി നമ്മുടെ നിരൂപണകളെ ലോകത്തിനടുത്ത വ്യർത്ഥവിചാരങ്ങളിൽനിന്നു് സ്വർഗ്ഗീയകാര്യങ്ങളിലേക്കു് ഉയർത്തുവാൻ കടപ്പെട്ടവരാകുന്നു എന്നു് ഇതിൽനിന്നും പഠിക്കുന്നു.

## 11. * പെന്തിക്കോസ്ഥി.

"പെന്തിക്കോസ്ഥിനാൾ വന്നപ്പോൾ എല്ലാവരും ഒരു സ്ഥലത്തു കൂടിയിരുന്നു. എല്ലാവരും പരിശുദ്ധാത്മാവുനിറഞ്ഞവരായി ആത്മാവു സംസാരിപ്പാൻ അവൎക്കു നല്കിയപ്രകാരം പല ഭാഷകളിൽ സംസാരിപ്പാൻ തുടങ്ങി." (നടപ്പു: 2—1-4)

ഉയിൎപ്പുകഴിഞ്ഞു അൻപതാംദിവസംഞായറാഴ്ച കൊണ്ടാടുന്ന പെരുന്നാളാകുന്നു ഇതു്. ഈ കൎത്തൃദിവസം സത്യവിശ്വാസികൾ ലൌകികജോലികളിൽ പ്രവേശിക്കാതെ പള്ളിയിൽ ഹാജരായി ദിവ്യശുശ്രൂഷകളിൽ സംബന്ധിപ്പാൻ നിർബന്ധിതരാകുന്നു.

യഹൂദസഭയും ഈ പെരുന്നാൾ ആഘോഷിച്ചുവന്നു. സീനായിപൎവ്വതത്തിൽവച്ചു് ന്യായപ്രമാണം നല്കപ്പെട്ടതിന്റെ ഓൎമ്മക്കായിട്ടായിരുന്നു അവർ ഈ പെരുന്നാൾ കൊണ്ടാടി വന്നതു്. അവരുടെ ആചാരദിവസം മിഥുനം 3-ാംനു- ആകുന്നു.

രക്ഷകന്റെ വാഗ്ദത്തത്തിൻപ്രകാരം ശിഷ്യന്മാരുടെ മേൽ പരിശുദ്ധാത്മാവു ഇറങ്ങിയതിന്റെ സ്മാരകമായിട്ടാകുന്നു പരിശുദ്ധസഭ ഈ പെരുന്നാൾ ആഘോഷിക്കുന്നതു്.

ത്രിത്വാരാധനയുടെ പ്രത്യേക ശുശ്രൂഷ ഈ ദിവസത്തിൽ നടത്തിവരുന്നു. പരിശുദ്ധാത്മദാനത്തിന്നായി പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും തിരുസന്നിധിയിൽ പ്രത്യേകം പ്രത്യേകം ശുശ്രൂഷ കഴിക്കുന്നു. ഈ ശുശ്രൂഷയ്ക്കു് "മുട്ടുകുത്തലിന്റെ ക്രമം" എന്നും പറഞ്ഞുവരുന്നു.

---

* ഇതു് ഒരു ഗ്രേക്കുപദമാകുന്നു. അൻപതാംദിവസം എന്നാകുന്നു അൎത്ഥം.

സ്വർഗ്ഗാരോഹണശേഷം 10-ാംദിവസമാണ് പരിശുദ്ധാത്മാവിനെ അയച്ചത്. ഒൻപതു ദിവസങ്ങളും വി: മാലാഖമാരുടെ ഓരോ സഭകളിലും താൻ താമസിച്ചതായി പറയപ്പെടുന്നു.

വി: റൂഹാ തീനാവുകൾപോലെ ശ്ലീഹന്മാരുടെമേൽ ഇറങ്ങി അവരിൽ ഓരോരുവന്റെമേൽ ആവസിച്ചു. അവർ വി: റൂഹാകൊണ്ടു നിറഞ്ഞ് പലപല ഭാഷകളിൽ മ്ശീഹായെക്കുറിച്ച് സധൈര്യം പ്രസംഗിച്ചു. ഇപ്രകാരം നാം വി: റൂഹായിൽ ശക്തിപ്പെട്ട് തന്റെ തിരുനാമത്തെ മഹത്വപ്പെടുത്തുവാൻ ശക്തരായിത്തീരണം.

## 12. മാർ പത്രോസ് പൌലൂസ് ശ്ലീഹന്മാരുടെ ഓർമ്മ.

"ദൈവവചനം നിങ്ങളോടു സംസാരിച്ചവരായ നിങ്ങളുടെ ഭരണക്കാരെ ഓർത്തുകൊൾവിൻ." (എബ്രാ: 13-7)

വി: സഭ ഈ പെരുന്നാൾ ആഘോഷിക്കുന്നത് മിഥുനം 29-ാംനു ആകുന്നു. ഇത് മാറാനായപ്പെരുന്നാളുകളുടെകൂടെ കണക്കിടപ്പെടുന്നു. ഈ ദിവസത്തിൽ സത്യവിശ്വാസികൾ ലൌകികവേലകളിൽനിന്നു ഒഴിഞ്ഞ് പള്ളിയിൽ ഹാജരായി ദിവ്യശുശ്രൂഷകളിൽ സംബന്ധിപ്പാൻ നിർബന്ധിതരാകുന്നു.

ക്രിസ്തീയസഭക്കുവേണ്ടി ക്രൂരനായ നീറോൻകൈസരിനാൽ വധിക്കപ്പെട്ടവരായ മാർ പത്രോസ് പൌലൂസ് ശ്ലീഹന്മാരുടെ മരണദിവസത്തെ അനുസ്മരിച്ച് കൊണ്ടാടുന്ന

പെരുന്നാളാകുന്നു ഇതു്. സ്ലീഹാനോമ്പു വീടുന്നതു് ഈ ദിവസത്തിലാകുന്നു.

മാർ പത്രോസ്സ്ലീഹ തലകീഴായി ത്രൂക്കപ്പെട്ടകയും മാർ പൌലോസ്സ്ലീഹാ വാളാൽ കൊല്ലപ്പെട്ടകയും ചെയ്തു. "ശരീരത്തെ കൊല്ലുന്നവരെ നിങ്ങൾ ഭയപ്പെടേണ്ട; ആത്മാവിനെ കൊല്ലുവാൻ അവക്ക് കഴിയുകയില്ല; എന്നാൽ ആത്മാവിനേയും ശരീരത്തേയും അഗ്നിനരകത്തിൽ നശിപ്പിപ്പാൻ കഴിയുന്നവനെ പ്രത്യേകിച്ചു് ഭയപ്പെട്ടവിൻ" (മത്താ: 10-28) എന്ന വേദവാക്യാനുസരണം ഇവർ ലോകജീവിതത്തെ തൃണവൽഗണിച്ചു ക്രിസ്തുവിൻവേണ്ടി മരണത്തോളം പോരാടി മോക്ഷാർഹന്മാരായിത്തീൎന്നു.

ആകയാൽ പരമാനന്ദകരമായ നിത്യജീവനെ അവകാശിപ്പാൻ നമ്മക്കെതിരായി വന്നുകൂടുന്ന സകല ദോഷങ്ങളേയും നമ്മുടെ ശരീരം മരണത്തിന്നേല്പിച്ചുകൊടുത്തിട്ടും ജയിച്ചു് ക്രിസ്തുവിൻ സഹോദരത്വത്തിന്നും പിതാവാംദൈവത്തിൻെറ പുത്രത്വത്തിന്നും നാം യോഗ്യരായിത്തീരണം.

## 13. * ദുഃക്റോനൊ.

"ദൈവവചനം നിങ്ങളോടു സംസാരിച്ചവരായ നിങ്ങളുടെ ഭരണക്കാരെ നിങ്ങൾ ഓൎത്തുകൊൾവീൻ." (എബ്രാ: 13-7)

കൎക്കിടകം 3-ാംനു- ആകുന്നു ഈ പെരുന്നാൾ ആഘോഷിച്ചു വരുന്നതു്. ഇതു് ഒരു മാറാനായപ്പെരുന്നാൾ

* ഈ പദത്തിൻെറ അൎത്ഥം ഓൎമ്മ എന്നാകുന്നു.

പോലെ കണക്കിടപ്പെടുന്നു. ഈ ദിവസത്തിൽ പള്ളിയിൽ ഹാജരായി ദിവ്യശുശ്രൂഷകളിൽ സംബന്ധിച്ചതിന്റെ ശേഷം ലൌകികവേലകൾ ചെയ്യുന്നതു് കുററകരമായിരിക്കയില്ല.

ഇൻഡ്യായുടെ സുവിശേഷകനായ മാർ തോമാശ്ലീഹായെ മൈലാപ്പൂരിയിൽ വച്ചു് ഒരു ഹിന്ദു കുന്തംകൊണ്ടു കുത്തുകയും തന്മൂലം താൻ കത്താവിൽ നിദ്രപ്രാപിക്കുകയും ചെയ്തു. തന്റെ മൃതശരീരം മൈലാപ്പൂരിയിൽ കലമീനാ നഗരത്തിന്നരികെ ചിഹ്നമലയിൽ അടക്കപ്പെട്ടു. ക്രിസ്താബ്ദം 380-ലൊ 385-ലൊ പരിശുദ്ധ ശ്ലീഹായുടെ തിരുശേഷിപ്പുകളെ ഉറഹായിൽ തന്റെ നാമത്തിൽ പണിയപ്പെട്ടിട്ടുള്ള ഭദ്രാസനപള്ളിയിലേക്ക് കൊണ്ടുപോയി അവിടെ അടക്കംചെയ്തു. തിരുശേഷിപ്പു കൊണ്ടുപോയി അവിടെ അടക്കംചെയ്തതിന്റെ സ്മാരകമായിട്ടാകുന്നു ഈ പെരുന്നാൾ നാം കക്കടകം 3-ാംനു- ആചരിക്കുന്നതു്.

കുന്തംകൊണ്ടു് കുത്തുകൊണ്ട ദിവസമായ ധനു 18-ാംനു-യും, മരിച്ച ദിനമായ ധനു 21-ാംനു-യും പെരുന്നാളായി ആചരിക്കുന്നവരും ഉണ്ടു്.

മാർതോമാശ്ലീഹാ മുഖാന്തിരം സത്യവിശ്വാസത്തെ-ക്രിസ്തുനാമത്തെ ഇൻഡ്യാക്കാരായ നാം അറിഞ്ഞു. പരിശുദ്ധനൊ ക്രിസ്തുനാമത്തിനുവേണ്ടി കൊല്ലപ്പെട്ടു. സത്യവിശ്വാസത്തിനുവേണ്ടി നമ്മുടെ സുവിശേഷകനെ നാം അനുകരിച്ചു് മരണത്തോളം സഹിക്കുന്നവരായിത്തീരുകയും നമ്മുടെ മാൎഗ്ഗദൎശിയായ പരിശുദ്ധന്റെ മദ്ധ്യസ്ഥപ്രാൎത്ഥനയെ അഭ്യൎത്ഥിക്കുകയും ചെയ്യണം.

# 14. ദൈവമാതാവിൻെറ വാങ്ങിപ്പ്.

"എൻെറ കൎത്താവിൻെറ അമ്മ എൻെറ അടുക്കൽ വരുവാൻ (ഈ കൃപ) എനിയ്ക്കു് എവിടെനിന്നുണ്ടായി." (ലൂക്കോ: 1-43)

പതിനഞ്ചുനോമ്പു വീട്ടുന്ന ദിവസമായ ചിങ്ങം 15-ാംനു- ആകുന്നു വി: സഭ ഈ പെരുന്നാൾ ആഘോഷിക്കുന്നതു്. ഇതു് മാറാനായപ്പെരുന്നാളുകളുടെകൂടെ കണക്കിടപ്പെടുന്നു. ഈ ദിവസത്തിൽ സത്യവിശ്വാസികൾ ലൌകികവേലകളിൽ ഉൾപ്പെടാതെ പള്ളിയിൽ ഹാജരായി ദിവ്യശുശ്രൂഷകളിൽ സംബന്ധിപ്പാൻ നിർബന്ധിതരത്രെ.

ദൈവമാതാവിൻെറ ദേഹവിയോഗദിനത്തെ അനുസ്മരിച്ചു കൊണ്ടാടുന്ന പെരുനാളാകുന്നു ഇതു്. മകരം * 15-ാംനു-യും ഇടവം † 15-ാംനു-യും ദൈവമാതാവിൻെറ ഓൎമ്മ വി: സഭയിൽ കഴിച്ചുവരുന്നു.

ദൈവമാതാവു് കൊത്തിനെനഗരത്തിലെ കല്യാണവിരുന്നിൽ വീഞ്ഞു കുറവായതു അറിഞ്ഞ ഉടനെ തൻെറ പുത്രനെ അതു ഗ്രഹിപ്പിച്ചു് അതിന് പരിഹാരം വരുത്തിയതായി വി: വേദത്തിൽ നാം വായിക്കുന്നു. (യോഹ: 2, 1-10) കരുണാശീലയായ മാതാവു് അവളുടെ മക്കളാകുന്ന നമ്മുടെ കുറവുകളെ പരിഹരിപ്പാൻ സദാ ജാഗരൂകയായിരിക്കുന്നു. അതിനാൽ ദൈവമാതാവിൻെറ മദ്ധ്യസ്ഥപ്രാൎത്ഥന മനുഷ്യകുലത്തിനു ഉപകാരപ്രദമായതുതന്നെ. അതിനാൽ നാം അവളുടെ മദ്ധ്യസ്ഥപ്രാൎത്ഥനയിൽ സങ്കേതം പ്രാപിക്കണം.

---

* മകരം 15-ാംനു- വിത്തുകളെപ്രതി ദൈവമാതാവിൻെറ ഓൎമ്മ.

† ഇടവം 15-ാംനു- കതിരുകളെപ്രതി ദൈവമാതാവിൻെറ ഓൎമ്മ.

# 15, വി: സ്ലീബാപ്പെരുന്നാൾ.

"ക്രൂശ് എന്ന വചനം നശിച്ചുപോകുന്നവർക്ക് ഭോഷത്വവും രക്ഷ പെട്ടിരിക്കുന്ന നമുക്കൊ ദൈവശക്തിയും ആകുന്നു". (1 കോരി: 1-18)

* കന്നി 14-ാംനു- ആകുന്നു വി: സഭ ഈ പെരുന്നാൾ ആചരിക്കുന്നത്. ഇത് ഒരു മാറാനായപ്പെരുന്നാൾ ആകുന്നു. ഈ കർത്തൃദിവസത്തിൽ നാം ലോകജോലികളിൽ ഏർപ്പെടാതെ പള്ളിയിൽ ഹാജരായി ദിവ്യശുശ്രൂഷകളിൽ സംബന്ധിക്കണം.

നമ്മുടെ രക്ഷകന്റെ കുരിശിനെ കണ്ടുപിടിക്കുന്നതിനായി കുസ്തന്തീനോസ്സരാജാവ് തന്റെ മാതാവായഹേലേനിയെ നിയോഗിച്ചു. ഹേലേനി ക്രിസ്താബ്ദം 326-ൽ ഊറിശ്ലേമിൽ എത്തി ക്രിസ്തുവിന്റെ ക്രൂശിനെകുറിച്ചു തിരക്കം നടത്തി. തൽഫലമായി യീഹ്ഹൂദൊ എന്ന ഒരു മനുഷ്യനിൽനിന്നും കുരിശു കിടക്കുന്ന സ്ഥലം ഗ്രഹിപ്പാൻ സാധിച്ചു. കിളച്ചുനോക്കിയപ്പോൾ മൂന്നു കുരിശുകൾ കാണുകയും, അത്ഭുതത്താൽ കർത്താവിന്റെ കുരിശു തിരിച്ചറിയപ്പെടുകയും ചെയ്തു. ഹേലേനി ആഹ്ലാദത്തോടെ കുരിശു കുസ്തന്തീനിലേക്കു കൊണ്ടുപോയി. ഇതിന്റെ ഓർമ്മയ്ക്കായിട്ടാകുന്നു വി: സഭ ഈ പെരുന്നാൾ ആചരിക്കുന്നത്.

ആകാശത്തിൽ കാണപ്പെട്ട വി: സ്ലീബായുടെ അടയാളത്താൽ കുസ്തന്തീനോസ്സരാജാവ് ശത്രുക്കളെ ജയിച്ചതുപോലെ നമ്മുടെ ശത്രുക്കളായ സാത്താനെയും സൈന്യങ്ങളെയും വി: സ്ലീബാമൂലം നാം ജയിക്കുന്നു എന്ന് ഇതിൽനിന്നും പഠിക്കുന്നു.

* വി: സ്ലീബാ കണ്ടെത്തപ്പെട്ടതു് കന്നി 13-ാംനു- ആകുന്നു. ആകയാൽ ചിലർ കന്നി 13-ാംനു- ഈ പെരുന്നാൾ ആചരിക്കുന്നു. വി: സഭ നിശ്ചയിച്ചിരിക്കുന്നതു് 14-ാംനു- ആചരിക്കണമെന്നാകുന്നു. അതിനാൽ 13-ാംനു- ആചരിക്കുന്നവരും 14-ാംനു- ആചരിക്കേണ്ടിയിരിക്കുന്നു.